


# പ്രബുദ്ധകേരളം

ജനുവരി 2025

പ്രസിദ്ധീകരണത്തിന്റെ 111-ാം വർഷം

ശ്രീരാമകൃഷ്ണസംഘത്തിന്റെ മലയാള മുഖപത്രം

വാർഷിക വരിസംഖ്യ 150
ഒറ്റപ്രതി 15




prabuddhakeralampk



**പരമശിവന്റെ പഞ്ചമുഖം**
-പ്രൊഫ. കെ. ശശികുമാർ



**പാഞ്ചജന്യം**
**ഗീതയുടെ മുഖ്യോപദേശം**
-ഡോ. ആനന്ദരാജ്. ജി



ആത്മാനോ മോക്ഷാർത്ഥം ജഗദ്ധിതായ ച

# പ്രബുദ്ധകേരളം

# PRABUDDHAKERALAM

Sri Ramakrishna Math, Puranattukara P.O., Thrissur - 680 551. Kerala
Ph: 0487-2307719, E-mail: rkmtsr.pk@gmail.com. Website. www.rkmthrissur.org

വാല്യം-111 നമ്പർ-01 ജനുവരി 2025(1200 ധനു- 1200 മകരം)

## സാധന





## പഠനം





## പ്രചോദനം



## കവിത



## സ്ഥിരം പംക്തികൾ



## വരിക്കാരാകാനും പുതുക്കാനും

**ഒരു വർഷത്തേക്ക് 150 രൂപ/ പത്ത് വർഷത്തേക്ക് 1500 രൂപ/ഒറ്റ കോപ്പി 15 രൂപ** മണി ഓർഡർ/ ഡി.ഡി. Ramakrishna Math, Puranattukara P.O., Thrissur- 680 551 എന്ന വിലാസത്തിൽ അയയ്ക്കുകയോ, ശ്രീരാമകൃഷ്ണമഠത്തിന്റെ അക്കൗണ്ടിലേക്ക് ഈ കാണുന്ന ക്യൂആർ കോഡു മുഖേന സ്കാൻ ചെയ്ത് നിക്ഷേപിക്കുകയോ ചെയ്യുക. തുക ട്രാൻസ്ഫർ ചെയ്യുകയാണെങ്കിൽ വിവരം ഇ-മെയിൽ മുഖേനയോ ഫോൺ മുഖേനയോ അറിയിക്കുമല്ലോ.
E-mail: rkmtsr.pk@gmail.com (ഫോൺ: 0487 2307719, 85471 02593).
പ്രബുദ്ധകേരളത്തിന്റെ ഓൺലൈൻ എഡിഷൻ - Website: www.rkmthrissur.org
**വെബ്സൈറ്റ് സന്ദർശിച്ച് ഓൺലൈനിലൂടെയും പ്രബുദ്ധകേരളം വരിക്കാരാകാവുന്നതാണ്**



# പാഞ്ചജന്യം ഗീതയുടെ മുഖ്യോപദേശം



ഡോ. ആനന്ദരാജ്. ജി

## വേദം

പരമപിതാവായ സർവ്വേശ്വരന്റെ പവിത്രനാമത്തിൽ ഏവരെയും ശ്രീമദ് ഭഗവദ്ഗീതയുടെ ഉൾക്കാഴ്ച്ചകളിലേയ്ക്കു ക്ഷണിയ്ക്കുന്നു. വേദം സനാതനധർമത്തിന്റെ മൂലഗ്രന്ഥമാണ് എന്നതിൽ രണ്ടാമതൊരു അഭിപ്രായമില്ല. ഋക്ക്, യജുസ്സ്, സാമം, അഥർവം എന്നീ നാലു സംഹിതകൾ ചേർന്നതാണു വേദം എന്ന അതുല്യ ജ്ഞാനനിധി. മനുഷ്യകുലത്തിന്റെ ആദിപൂർവികരിൽ ശുദ്ധാത്മാക്കളും അതുകൊണ്ടു തന്നെ അത്യന്തം സൂക്ഷ്മബുദ്ധികളുമായിരുന്ന അഗ്നി, വായു, ആദിത്യൻ, അംഗിരസ്സ് എന്ന നാലു പരമർഷിമാരിലൂടെ ജഗത്പിതാവായ ഈശ്വരൻതന്നെ നമുക്കു നല്കിയതാണു വേദത്തെ. വേദത്തിലേയ്ക്ക് എല്ലാവരും എത്തുന്ന കാലമല്ല നമ്മുടെ കലികാലം. പക്ഷേ വേദത്തിലേയ്ക്ക് എത്താതെ ഈശ്വരസാക്ഷാത്കാരം സാധ്യവുമല്ല. ഈശ്വരസാക്ഷാത്കാരമില്ലാതെ നമ്മുടെ ജന്മം ധന്യമാകയുമില്ല. എന്താണുപായം? 'കലിയുഗത്തിലാരും ഋഷികളാകില്ലേ,

മോക്ഷമണയില്ലേ?' ഇല്ല എന്നു വന്നാൽ കലികാലത്തുള്ള നാമൊക്കെ ഈശ്വരസൃഷ്ടികളല്ല എന്നായിപ്പോകും. കാരണം ഈശ്വരന്റെ സൃഷ്ടി, ഭോഗത്തിനുവേണ്ടി മാത്രമല്ല; ഭോഗത്തിലൂടെ മോക്ഷത്തിനു വേണ്ടിക്കൂടിയാകണം. അപ്പോൾ കലികാലത്തും മോക്ഷം സാധ്യമാകണം. അതിനോ വേദജ്ഞാനം പവിത്രതയിൽ നിലനില്ക്കണം. കർമം, പുനർജന്മം, മോക്ഷം, ആത്മാവ്, ഈശ്വരൻ, മൂലപ്രകൃതി എന്നിങ്ങനെ നമ്മുടെയൊക്കെ അസ്തിത്വത്തിന് അടിസ്ഥാനമായ മൂല്യങ്ങളും വസ്തുക്കളും ശരിയായ രീതിയിലറിയാൻ ഈശ്വരപ്രോക്തമായ വേദമല്ലാതെ നാളിതുവരെ ഒന്നുമുണ്ടായിട്ടില്ലതന്നെ.

നാമെല്ലാം സുഖം മാത്രമിഷ്ടപ്പെടുന്നു. അതു നേടുവാൻ എത്രയും കരുതലോടെ നാം പരിശ്രമിയ്ക്കാറുമുണ്ട്. എങ്കിലും ദുഃഖം നമ്മെ എങ്ങനെയൊക്കെയോ പിന്തുടരുന്നു. 'ഒട്ടുമേ ദുഃഖമില്ലാതെ സുഖം മാത്രം കിട്ടുന്ന ഒരു നിലയുണ്ടാകുമോ നമുക്ക്?' 'ഉണ്ടാകും' എന്നു വേദം. അതാണു മോക്ഷം. ചേതനവസ്തുവായ ഈശ്വരനോടു ചേരുമ്പോൾ ചേതനവസ്തുതന്നെയായ നമ്മുടെ ആത്മാവിനുണ്ടാകുന്ന ദുഃഖസ്പർശമില്ലാത്ത ആനന്ദാനുഭവമാണു മോക്ഷം. വാക്കിന്റെ അർഥം, ദുഃഖമില്ലാതാകൽ എന്നാണ്.

### ഗീതയും വേദവും

ഇന്നു നമ്മുടെ മുമ്പിൽ ചരിത്രവസ്തുതകളുടെയും പാരമ്പര്യജ്ഞാനത്തിന്റേയും തികഞ്ഞ തെളിവുകളോടെ ശുദ്ധവേദപരമ്പരയുടെ അവസാനത്തെ കണ്ണിയായിട്ടാണു ഗീത നില്ക്കുന്നത്. എന്നല്ല ഈ നവോത്ഥാനകാലത്തും നമ്മുടെ മഹാന്മാരായ നേതാക്കന്മാരെല്ലാവരും ഗീതയെ വീണ്ടെടുത്താണു ധർമത്തിന്റെ കാവൽക്കാരായത്. ഇന്നേയ്ക്കു 5125 വർഷം മുമ്പു കലിയുഗം ആരംഭിച്ചു. അതിന്റെ തുടക്കത്തിൽ വേദസംഹിതകളെ എല്ലാം തത്ത്വത്തിലറിയുന്ന മഹാഭാരതത്തിന്റെയും വേദാന്തദർശനത്തിന്റെയും കർത്താവായ ഒരു ഗുരുസ്വരൂപം(നാമിന്നു പരമാദരത്തോടെ വ്യാസജയന്തി കൊണ്ടാടുന്നത്, ഗുരുദക്ഷിണ സമർപ്പിക്കുന്നത് അവിടുത്തെ ഓർമപുതുക്കലിനായാണ്)-കൃഷ്ണദ്വൈപായന വ്യാസൻ അത്യുത്സാഹത്തോടെ നമുക്കായി പ്രയത്നിച്ചു. ആ പേരു സൂചിപ്പിയ്ക്കുംപോലെതന്നെ അദ്ദേഹം പൂർവയുഗത്തിന്റെ നന്മകൾ ചോരാതെ നമ്മിലേക്കെത്തിക്കാനുള്ള എല്ലാ ഈശ്വരവരവുമിണങ്ങിയവനായിരുന്നു. ത്രേതയിൽ വാല്മീകിയ്ക്കു രാമനെ ലഭിച്ചപോലെ വ്യാസനു യുഗാദർശങ്ങളുടെ പൂർണരൂപമായ ശ്രീകൃഷ്ണനെ ദ്വാപരാന്ത്യത്തിൽ ലഭിച്ചു. ശ്രീരാമനെപ്പോലെ ശ്രീകൃഷ്ണനും മനുഷ്യനായിരുന്നു. ഉള്ളിൽ ദൈവം വാണ മനുഷ്യൻ. ആ പുണ്യപുരുഷന്റെ നിത്യാശ്ചര്യകരമായ ദൈവികജീവിതത്തെ കലികാലത്തിനു മാതൃകയാക്കാൻവേണ്ടിയാണു വ്യാസഋഷി മഹാഭാരതമെഴുതിയത്.

ആധുനികകാലത്തു പരമ്പരകളെ ഏറ്റവും വിമർശനബുദ്ധിയോടെ നിഷ്കരുണം പഠിച്ച മഹർഷി ദയാനന്ദൻ ശ്രീകൃഷ്ണനെപ്പറ്റി ഇങ്ങനെയാണു പറഞ്ഞത് 'നിങ്ങളോർക്കുക. വ്യാസൻ കണ്ട ശ്രീകൃഷ്ണൻ എന്ന മഹാമനുഷ്യൻ തന്റെ ജീവിതത്തിൽ ഒരു തെറ്റുപോലും ചെയ്തിട്ടില്ല. അദ്ദേഹത്തെ മാതൃകയാക്കുക.' തെറ്റ് എന്നാൽ വേദത്തിൽ ഈശ്വരൻ നല്കിയ ആജ്ഞകളെ മനുഷ്യൻ ലംഘിയ്ക്കുന്നതാണ്. പരമവേദമൂർത്തിയായ ശ്രീകൃഷ്ണൻ ഈശ്വരന് ഏറ്റവും അനുകൂലമായി ജീവിച്ചാണു നമുക്കു വഴികാട്ടിയായത് എന്നർഥം. വ്യാസനും ശ്രീകൃഷ്ണനും ചേർന്നപ്പോൾ നമുക്കു മഹാഭാരതം കിട്ടി. അതിലെ ഗുരുമുഖ്യനായ ശ്രീകൃഷ്ണൻ ഏറ്റവും യോഗ്യനായ അർജുനൻ എന്ന ശിഷ്യന് അയാളുടെ കനത്ത ധർമസങ്കടങ്ങളുടെ ദശയിൽ ഉപദേശിച്ചതാണു ഗീത.

അർജുനൻ നമ്മെപ്പോലെ ആയിരുന്നു. അഥവാ നമ്മിലൊരുവനായിരുന്നു. സാമർഥ്യങ്ങൾ വേണ്ടുവോളമുണ്ട്. പക്ഷേ കടുത്ത പ്രതിസന്ധികൾ വരുമ്പോൾ ആ സാമർഥ്യങ്ങൾ ഒന്നും പ്രവർത്തിക്കാതെ ആരോരും കൂട്ടില്ലാതെ ഒറ്റപ്പെട്ടു ഹൃദയവ്യഥയിലമരുന്നവർ. അതാണു നമ്മളോരുത്തരും. അർജുനൻ നമ്മുടെ പൂർവികനായിരുന്നു. പരമവേദമൂർത്തിയായ ശ്രീകൃഷ്ണൻ വേദത്തെ ഗീതയുടെ രൂപത്തിൽ പകർ



ന്നതോടെ അർജുനൻ തന്റേടിയായിത്തീർന്നു. മഹാഭാരതമെന്ന ഐതിഹാസികയുദ്ധത്തിന്റെ ചുക്കാൻ പിടിയ്ക്കുന്നവനായി ഉയർന്നു.

ഇന്നും എന്നും ഏതെങ്കിലും തരത്തിൽ മഹാഭാരതം അരങ്ങേറും. നാമൊക്കെ അർജുനനെപ്പോലെയിരിയ്ക്കും എന്നറിയാവുന്ന കാലമർമജ്ഞനായ വ്യാസഋഷി ഗുരുമുഖ്യനായ ശ്രീകൃഷ്ണനെ ഗീതയുടെ രൂപത്തിൽ, സർവാംഗസുന്ദരിയായ സംസ്കൃതഭാഷയിൽ, പകർന്നുവെച്ചു-ആർക്കും അധികം വിഷമിയ്ക്കാതെ വേദരസം നുകർന്നിരിയ്ക്കാൻ. പ്രതിസന്ധികളെ തച്ചുടച്ചു നാമൊക്കെ അർജുനന്മാരായിരിയ്ക്കുവാൻ. നമ്മുടെ കാലത്തെ പ്രതിസന്ധികളെ ഇവിടെ വർണിക്കേണ്ടതില്ല, എല്ലാവരും അറിയുന്നതാകയാൽ. നാമെന്താണ് അടിയന്തിരമായി ചെയ്യേണ്ടത്?

നമ്മുടെ മുമ്പിൽ വേദത്തിലേയ്ക്കു നോക്കുവാൻ പരമ്പരകൾ കെടാതെ കത്തിച്ചുവെച്ച ഏറ്റവും പ്രഭാപൂർണമായ പ്രകാശമായി ഭഗവദ്ഗീത നില്ക്കുന്നു. ഇന്നിനി നാമാണു അതിലേയ്ക്ക് എണ്ണയൊഴിക്കാനിവിടെ വന്നുനില്ക്കുന്നത്. അതുപോലും നമ്മുടെ ഭാഗ്യത്തെക്കാട്ടുന്നു. ആ കർമം നമുക്കു ഭംഗിയായി ചെയ്യാം. ഈശ്വരന്റെ നിയോഗത്തെ ശിരസാ വഹിയ്ക്കുവാൻ സുകൃതം ചെയ്ത നമ്മളോരോരുത്തരും പ്രതിജ്ഞ ചെയ്യുക, "വേദത്തിനുവേണ്ടി ഗീതയുടെ പ്രകാശം മുമ്പുള്ളവർ കെടാതെ നമ്മിലെത്തിച്ച പോലെ നാമും അടുത്ത തലമുറയ്ക്കായി ആ പുണ്യകർമം അവരവരുടെ ശേഷിക്കൊത്തു ചെയ്തു പരമഗുരുവായ പരമേശ്വരനു സമർപ്പിയ്ക്കും" എന്ന്.

### ഏറ്റവും ഇഷ്ടപ്പെട്ട ഗീതാശ്ലോകം

എനിയ്ക്ക് ഏറ്റവും ഇഷ്ടപ്പെട്ട ഗീതാശ്ലോകം ഏതെന്നു ഞാൻ ചിന്തിച്ചിട്ടുണ്ട്. അങ്ങനെയൊന്നു പെട്ടെന്നു തിരഞ്ഞെടുക്കാൻ കഴിയില്ല. പക്ഷേ, അതേ ചോദ്യം പലവട്ടം ഉന്നയിച്ചപ്പോൾ ഉത്തരം കിട്ടി. അതു പ്രസാദമായി നിങ്ങളുടെ മുമ്പിൽ വെയ്ക്കുകയാണ്. ഗീതയുടെ മുഖ്യോപദേശം എന്തെന്ന് തിട്ടപ്പെടുത്തുവാൻ അതിനു കഴിയും എന്ന പ്രത്യാശയോടെ.

"യജ്ഞാർഥാത് കർമണോഽന്യത്ര
ലോകോഽയം കർമബന്ധനഃ
തദർഥം കർമ കൗന്തേയ
മുക്തസംഗഃ സമാചര"
(ഭഗവദ്ഗീത - 3.9)

**അന്വയം:**
അയം ലോകഃ യജ്ഞാർഥാദ് അന്യത്ര കർമണഃ കർമബന്ധന(സ്യാത്)
ഹേ കൗന്തേയ, ത്വം തദർഥം മുക്തസംഗഃ കർമ സമാചര'

**അർഥം:**

ഫലം കിട്ടുവാനായിത്തന്നെയാണ് ഏവരും കർമം ചെയ്യുന്നത്. പക്ഷേ ആശ്ചര്യമെന്നോണം നാം ചെയ്യുന്ന കർമത്തിന്റെ ഫലം നമ്മുടെ വരുതിയിലല്ല. അതാരുടെ വരുതിയിലാണോ ആ വസ്തുവാണ് ഈശ്വരൻ. 'യജ്ഞോ വൈ വിഷ്ണുഃ' എന്ന ആർഷവചനമനുസരിച്ച് വിഷ്ണു ആകുന്നു യജ്ഞം(സർവപ്രാണികളിലും വിളങ്ങി അന്തർയാമിയായി ഓരോരുത്തരെയും നയിക്കുന്ന ഈശ്വരനാണു വിഷ്ണു 'വേവേഷ്ടി വ്യാപ്നോതി ഇതി വിഷ്ണുഃ' എന്നു യാസ്ക ഋഷി). സ്വാർഥത്തിനു വേണ്ടിയല്ലാതെ എപ്പോഴും പരഹിതത്തിനുവേണ്ടി ലോകസൃഷ്ടി തുടങ്ങിയ വമ്പിച്ച കർമങ്ങൾ ചെയ്യുന്നതുകൊണ്ടാണ് ഈശ്വരനെ വേദം 'യജ്ഞം' എന്നു വിളിച്ചത്. അങ്ങനെയൊരാളു തന്നെയാണ് എല്ലാ പ്രാണികൾക്കും യോജിച്ച വണ്ണം കർമത്തിനു ഫലം നല്കേണ്ടതും, കാര്യം നീതിപൂർവം നടക്കാൻ. അപ്പോൾ പൂർണസാഫല്യത്തിനു കർമങ്ങളുടെ ദിശ എങ്ങോട്ടാവണം? കർമഫലദാതാവായ പരഹിതപ്രേമിയായ ന്യായകാരിയും ദയാലുവും സകലലോകപിതാവുമായ ഈശ്വരനെ ലാക്കാക്കിയാവണം. വേറെ വഴിയില്ല.

ഈ തത്ത്വമാണ് ഈ അമൃതശ്ലോകത്തിലൂടെ ഗീതാമാതാവു നമുക്കു നല്കുന്നത്. നോക്കുക "ഈശ്വരനെ ശ്രദ്ധിക്കാതെ സുഖത്തിനായി കർമം ചെയ്യുന്ന ലോകം കർമം കൊണ്ടു ദുഃഖത്തിൽ കുരുങ്ങിക്കൂടുന്നു. അല്ലയോ അർജുന, ഈശ്വരനെ ലാക്കാക്കി നീ കർമം ചെയ്ക. കർമഫലം സർവശക്തനായ അവൻ നല്കുന്നു എന്നുറച്ചു ഫലത്തിൽനിന്നും കണ്ണെടുക്കുക. തുടർന്ന്, നീ ദുഃഖവിമുക്തനായിത്തീരുന്നത് അനുഭവിച്ചറിയുക."

നോക്കൂ, ഏറ്റവും പ്രിയപ്പെട്ടവർക്കുവേണ്ടി നാം ചെയ്യുന്ന കർമം ഏറ്റവും നല്ലതാകും. 'എന്തുകൊണ്ട്?' 'നമ്മുടെ പൂർണശ്രദ്ധയും സമർപ്പണവും ഫലം നോക്കാതിരിക്കലും ഒക്കെത്തന്നെ കാരണം.' അല്ലേ? അതുപോലെ എല്ലാ ജീവനും ഒരുപോലെ ആത്മമിത്രമായ ഈശ്വരനെ ഒപ്പം കണ്ടു കർമം ചെയ്യുമ്പോൾ അതു സ്വാഭാവികമായും വിജയിക്കും. കാരണം നമ്മൾ അതു ചെയ്യാൻ തുനിയുമ്പോഴും ചെയ്യുമ്പോഴും ചെയ്തുകഴിയുമ്പോഴും പവിത്രരായിരിയ്ക്കും. പവിത്രതയുടെ ഫലത്തെ ഈശ്വരൻ തടയില്ല.

അപ്പോൾ, സാരമിതാണ്: കർമം ഫലിക്കാൻ എന്തു വേണം? ലോകാധിപതിയെങ്കിലും

## ലക്ഷ്യോന്മുഖമാക്കുക

പൂർവ്വജന്മാർജ്ജിതമായ സദ്വാസനകൾ അധികമില്ലെങ്കിലും അനുകൂലവാസനകൾ ആത്മാർത്ഥമായ സ്ഥിരപരിശ്രമംകൊണ്ടും അഭ്യാസംകൊണ്ടും ഉണ്ടാക്കിത്തീർക്കാൻ കഴിയും. വിശ്വാസത്തോടും ഭക്തിയോടുംകൂടിയുള്ള ദീർഘകാലത്തെ നിരന്തരമായ അനുഷ്ഠാനംകൊണ്ട് അഭ്യാസം ദൃഢവും സ്ഥിരവുമായിത്തീരുന്നു. നിങ്ങൾ പരിശീലിയ്ക്കുന്നതെന്തും കാലക്രമത്തിൽ നിങ്ങളുടെ സ്വഭാവമായിത്തീരും. പിന്നെ നിങ്ങളുടെ ആഗ്രഹസിദ്ധിക്കായി നിങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ട ആവശ്യമുണ്ടാകയില്ല. എന്തെന്നാൽ അതു സ്വയം സിദ്ധമാകുന്നു. നിങ്ങൾ ഈശ്വരസ്മരണയും, പ്രാർത്ഥനയും, ജപവും, ധ്യാനവും നിഷ്ഠയോടെ ശീലിച്ചാൽ ജോലികളിൽ ഏർപ്പെട്ടിരിക്കുമ്പോഴും ബോധപൂർവ്വമായ പ്രത്യേകശ്രമമോ ഇച്ഛാശക്തിയോ കൂടാതെതന്നെ തനിയെ അവ ഹൃദയത്തിൽ നടന്നുകൊള്ളും. വടക്കുനോക്കിയുടെ സൂചിപോലെ മനസ്സ് എല്ലായ്പ്പോഴും ലക്ഷ്യത്തിന്നഭിമുഖമായിരിയ്ക്കും. തന്നിമിത്തം പ്രാപഞ്ചികവിഷയങ്ങളോടുള്ള ആസക്തിവിട്ട അത്തരം ഒരാളുടെ മനസ്സിനെ അപകടങ്ങൾക്കോ ആപത്തുകൾക്കോ ഇളക്കാൻ സാധിക്കയില്ല. മരണനിമിഷത്തിൽപോലും അയാളുടെ മനസ്സു ശാന്തമായി ഈശ്വരനിൽ ലയിച്ചിരിയ്ക്കും. അങ്ങനെ ഉള്ള ഒരാൾ വീണ്ടും വീണ്ടും ജനിക്കുകയോ മരിക്കുകയോ ചെയ്യാതെ ഏറ്റവും ഉത്കൃഷ്ടനിലയിലെത്തി പരമാനന്ദത്തിൽ മുഴുകുന്നു.

ശ്രീമദ് വിരജാനന്ദസ്വാമികൾ(പരമാർത്ഥപ്രസംഗം-പേജ്. 112-113)

നമ്മുടെ ആത്മാവിങ്കൽ സദാ ലഭ്യനായ, ഋഷികൾക്കും, ശ്രീരാമ-ശ്രീകൃഷ്ണന്മാർക്കുംകൂടി പരമഗുരുവായി നിന്നവനെങ്കിലും നമ്മുടെ അരുമമിത്രമായ, നിത്യപ്രത്യക്ഷമായ അന്തഃസാക്ഷിയായ ഈശ്വരനെ മുൻനിർത്തി ഒളിവില്ലാതെ മറയില്ലാതെ കർമം ചെയ്ത് അവിടുത്തേയ്ക്കുതന്നെ അതു സമർപ്പിച്ചേക്കുക.

**'മുക്തിസാധനപർവേദം'**

ഗീതാഗൂഢാർഥദീപികയിൽ മധുസൂദന സരസ്വതി പറയുന്നു,

"മുക്തിസാധനപർവേദം ശാസ്ത്രാർത്ഥ
-ത്വേന കഥ്യതേ
നിഷ്കാമകർമാനുഷ്ഠാനം ത്യാഗാത്
കാമ്യനിഷിദ്ധയോഃ" എന്ന്.

അർഥമിതാണ്, ശാസ്ത്രത്തിന്റെ ഭാഷയിൽ മഹാഭാരതത്തിലെ ഗീതാധ്യായം മുക്തിസാധന പർവമാണ്. മുക്തിയെ സിദ്ധമാക്കാനുള്ള ഉപായത്തിന്റെ വിചിന്തനമാണ്. ഇവിടെ ഒന്നിൽക്കൂടുതൽ ഉപായമുണ്ടോ എന്നു ശങ്ക വരാം. ഇല്ല. നിഷ്കാമകർമാനുഷ്ഠാനമാണു മുക്തിയ്ക്കുള്ള ഏക സാധനം. നിഷ്കാമമെന്നാൽ ഫലം ആഗ്രഹിയ്ക്കാതിരിക്കലാണോ? അല്ല. നല്ല ഫലം കിട്ടുമെന്നതു കൊണ്ടാണ് നല്ല കർമം ചെയ്യുന്നത്. കർമങ്ങൾ എന്നാൽ മനുഷ്യൻ ഇഷ്ടത്തെ നേടാനും അനിഷ്ടത്തെ ഒഴിവാക്കാനും(അതായതു സത്ഫലപ്രാപ്തിക്കായി) മനസ്സ്, വാക്ക്, ശരീരം ഇവ ഉപയോഗിച്ചു ചെയ്യുന്ന പ്രവൃത്തികളാണ്. അതായതു ഫലചിന്തയില്ലാതെ മനുഷ്യർക്കാർക്കും കർമമില്ല. അപ്പോൾപ്പിന്നെ നിഷ്കാമകർമം വാസ്തവത്തിൽ എന്താണ്? 'കാമ്യനിഷിദ്ധയോഃ ത്യാഗാത് കർമാനുഷ്ഠാനമേവ നിഷ്കാമകർമ'.

**ചതുർവിധകർമം**

നിത്യം, നൈമിത്തികം, കാമ്യം, നിഷിദ്ധം എന്നിങ്ങനെ നാലുതരമാണു കർമം. 1. നിത്യമെന്നാൽ നിത്യേന ചെയ്യേണ്ട കർത്തവ്യങ്ങൾ. 2. നൈമിത്തികം എന്നാൽ പ്രത്യേക കാരണം വരുമ്പോൾ ചെയ്യേണ്ടത്. 3. കാമ്യമെന്നാൽ ശീലത്തിനൊത്ത് ഇഷ്ടത്തോടെ ചെയ്യുന്നത്. 4. നിഷിദ്ധമെന്നാൽ വേദം, സ്മൃതി, സദാചാരം, രാഷ്ട്രവ്യവസ്ഥ ഇവയൊക്കെ അരുതെന്നു പറയുന്നവ. ആദ്യമുള്ള രണ്ടെണ്ണം നന്നായി ചെയ്യുവാൻ വേണ്ടി അവസാനം പറഞ്ഞവ രണ്ടും ഒഴിവാക്കുന്നതാണു നിഷ്കാമകർമാനുഷ്ഠാനം. അതാണു മോക്ഷം നല്കുക. ചുരുക്കത്തിൽ: ഫലമില്ലാത്ത കർമമില്ല. ഫലമില്ലെങ്കിൽ കർമത്തിനു തുനിയുകയുമില്ല. അപ്പോൾ സഫലമായ കർമം ചെയ്യുവാൻ വിഫലമായ കർമത്തെ ഉപേക്ഷിയ്ക്കുന്നതാണു നിഷ്കാമകർമം. ഈശ്വരന്റെ വേദമാണു നിത്യനൈമിത്തികകർമം ഇന്നതെന്നു തീരുമാനിച്ചു നല്കിയിരിയ്ക്കുന്നത്. അതനുസരിച്ചാൽ നിഷ്കാമം. അതിനെതിരായാൽ സകാമം, അതായത് അവനവന്റെ താത്പര്യത്തെ മാത്രം മുൻനിർത്തൽ. ഇതാണു ഭാരതീയവിവേകം. ഇതിൽ ഗുരുപരമ്പരകൾ ഐക്യപ്പെടുന്നു. ഗീത ഈ നിർണയത്തിന്റെ വിസ്താരം ചെയ്യുന്നു-'കർമയോഗം' എന്ന പരികല്പനയിലൂടെ.

ഇവിടെ, യോഗമെന്നാൽ 'തത്ഫലാഭിസംബന്ധഃ' ഉചിതഫലപ്രാപ്തിയാണ്, സാഫല്യമാണ് യോഗം. 'യുജിര് യോഗേ' എന്നു ധാതുപാഠം. കർമയോഗമെന്നാൽ കർമത്തിന് അതിന്റെ ഉദ്ദിഷ്ടഫലവുമായുള്ള ബന്ധം. കർമം സഫലമാകുമ്പോൾ കർമയോഗം. അഥവാ സഫലമായ കർമമാണു കർമയോഗം. സുഖം കിട്ടുവാനാഗ്രഹിയ്ക്കുന്നയാൾ ദുഃഖമുണ്ടാക്കുന്ന കർമങ്ങൾ വെടിയണം. എനിയ്ക്കു ദുഃഖം മാത്രം മതിയെന്നു കരുതുന്ന ഒരാളും ഒരു യോഗിയും എങ്ങും ഒരു കാലത്തും ഇല്ലല്ലോ.

**യജ്ഞവും ഈശ്വരനും**

മുഖ്യത്തിൽ ചെയ്യുന്ന പ്രയത്നം ഉത്തമമാണ്. പോകേണ്ട ദിശയെ കൂടുതൽ വ്യക്തമാക്കുന്നതിനാൽ. അതുകൊണ്ടുതന്നെ, 'ദുഃഖമുണ്ടാക്കുന്നതേത്, സുഖമുണ്ടാക്കുന്നതേത്' എന്നു വിവേചിച്ചറിയണം. അതിനാണു ഗീതയുടെ മുഖ്യോപദേശം(3.9).

*1. ചോദ്യം*

ഫലാസക്തിയില്ലാതെ കർമംചെയ്യലാണ് കർമയോഗം എന്ന നല്ല ആശയം പറയുന്നു എന്നാണ് 'യജ്ഞാർഥാത്'(3.9) എന്നതിനു പൊതുവെ അർഥം പറയുക. കാരണം ആ ശ്ലോ



കത്തിൽ ഈശ്വരനെപ്പറ്റി ഒന്നും പറയുന്നില്ല.

*ഉത്തരം:-*

യജ്ഞശബ്ദംകൊണ്ട് ഈശ്വരനെ സൂചിപ്പിയ്ക്കുന്നു. 'യജ്ഞോ വൈ വിഷ്ണുഃ'(ശതപഥം -1.1.2.13, 2)-ചരാചരങ്ങൾക്ക് അന്തർയാമിയായ ഈശ്വരൻ എന്നാണു യജ്ഞം എന്ന ശബ്ദത്തിന്റെ മുഖ്യാർഥം(ഗീത 8.4-ന്റെ ശാങ്കരഭാഷ്യം കൂടി നോക്കുക).

*2. ചോദ്യം*

യജ്ഞമെന്നാൽ ത്യാഗബുദ്ധിയോടു കൂടിയ സത്കർമം എന്നും അഗ്നിഹോത്രം, അശ്വമേധം തുടങ്ങിയ യാഗങ്ങളെന്നുമാണല്ലോ പൊതുവേ അർഥം?

*ഉത്തരം:-*

കർമഫലം നല്കുന്നത് ഈശ്വരനാണ് എന്നതു വേദനിയമമാണ്. അതിനെ മുൻനിർത്തിയാണു ഗീത കർമഫലദാതാവായ ഈശ്വരനെ സൂചിപ്പിയ്ക്കാൻ യജ്ഞം എന്ന പദം ഉപയോഗിച്ചത്. 'യജ്ഞം വിഷ്ണുവാണ്' എന്ന ആർഷവാക്യം പ്രമാണമായി നാം കണ്ടു. ഇനി ചിന്തിക്കേണ്ടത് 'എന്തുകൊണ്ട് ഈശ്വരൻ യജ്ഞമാകുന്നു' എന്നാണ്.

'യജദേവപൂജാസംഗതീകരണദാനേഷു' എന്നാണു ധാതുപാഠം. വസ്തുക്കളിലും വ്യക്തികളിലും ദിവ്യഗുണങ്ങളെ നിക്ഷേപിച്ച് അവയെ വേണ്ട അനുപാതത്തിൽ കൂട്ടിയിണക്കി ആവശ്യക്കാർക്കു ദാനമായി നല്കുന്നവനാണു സൃഷ്ടികർത്താവും സൃഷ്ടിപാലകനുമായ ജഗദീശ്വരൻ. ശതപഥത്തിൽ മഹാഋഷി യാജ്ഞവല്ക്യൻ ഈ അർഥത്തെയെല്ലാം കണ്ടുകൊണ്ടു പറഞ്ഞു, 'യജ്ഞോ വൈ ശ്രേഷ്ഠതമം കർമ"-ഏറ്റവും മികച്ച കർമത്തെയാണു യജ്ഞം എന്നു വിളിയ്ക്കുന്നത് എന്ന്. ശ്രേഷ്ഠനേ ശ്രേഷ്ഠകർമം സാധിക്കൂ. ഈശ്വരൻ ശ്രേഷ്ഠൻ, അദ്ദേഹത്തിന്റെ കർമവും ശ്രേഷ്ഠം. അതുകൊണ്ടു യജ്ഞമെന്ന് ഈശ്വരനു പേരു വന്നു, അദ്ദേഹത്തിന്റെ കർമത്തിനും. അങ്ങനെയാണ് ഈശ്വരോപദേശമായ വേദത്തിൽ വിധിച്ചിരിയ്ക്കുന്ന കർമങ്ങളെ ലാക്ഷണികമായി യജ്ഞമെന്നു വിളിച്ചത്. കർത്താവില്ലാതെ കർമമില്ല, ഈശ്വരനില്ലാതെ യജ്ഞവുമില്ല.

**സഫലം നിഷ്ക്കാമം**

*3. ചോദ്യം*

അപ്പോൾ യജ്ഞാർഥകർമം എന്നതിനു 'ഫലാസക്തികൂടാത്ത കർമം' എന്ന് അർഥമെടുക്കാൻ എന്താണു വൈഷമ്യം?

*ഉത്തരം:-*

രണ്ടുണ്ട് വൈഷമ്യം.

1. ആ പദം അതിന് അനുവദിയ്ക്കുന്നില്ല. 'യജ്ഞകർമം ചെയ്യുക' എന്നല്ല 'യജ്ഞാർഥകർമം ചെയ്യുക' എന്നാണ് ഉപദേശം. യജ്ഞത്തെ അർഥമാക്കി എന്നാണു യജ്ഞാർഥത്തിന്റെ അർഥം. യജ്ഞത്തിനുവേണ്ടി എന്നല്ല, യജ്ഞത്തെ മുഖ്യലക്ഷ്യമാക്കി, ലാക്കാക്കി എന്നുതന്നെ. മുഖ്യാർഥത്തിൽ യജ്ഞം ഈശ്വരനാകുമ്പോൾ ഈശ്വരനെ ലാക്കാക്കി എന്നു കിട്ടും. ഈശ്വരനെ മുൻനിർത്തി, ഈശ്വരനു പ്രാധാന്യം നല്കി ചെയ്യുന്ന കർമമാണു കർമയോഗം അഥവാ സഫലകർമം അഥവാ നിഷ്കാമകർമം എന്നു സാരം.

2. ഒരു കർമവും ഫലചിന്തയോ ഫലാസക്തിയോ കൂടാതെ ഉണ്ടാവില്ല. ഫലത്തിൽ എത്ര ആസക്തമാണോ ലഗ്നമാണോ നമ്മുടെ മനസ്സ് അത്രയും നന്നായി നാം കർമം നിർവഹിയ്ക്കും. 'ഈശ്വരനു സമർപ്പിയ്ക്കാൻ യോഗ്യമാവണേ എന്റെ ഓരോ കർമവും' എന്ന ഗാഢമായ അഭിലാഷത്തോടെ ചെയ്യുമ്പോഴാണ് അത് ഏറ്റവും പവിത്രമാവുക, സഫലമാവുക എന്നു മാത്രം ഗീത കൂട്ടിച്ചേർക്കുന്നു.

അന്യഥാ വ്യാഖ്യാനിയ്ക്കാൻ എത്രയും തുനിഞ്ഞുകൊള്ളുക; പക്ഷേ, ഫലചിന്തയില്ലാത്ത കർമമെന്നാൽ വൃഥാ കർമമെന്നു തന്നെയാണ് അർഥം. അപ്പോൾ വെറുതെ കർമം ചെയ്യാൻ ഗീതയുടെ ഉപദേശമെന്തിന്? ഫലാസക്തിയും വേണമെന്നു കണ്ടു. ഏതു കർമത്തിന്റെ പിന്നിലും ഫലചിന്തയും ഫലാസക്തിയും അവശ്യം കടന്നിരിയ്ക്കും എന്നു ഗീതാമാതാവറിയുന്നു. അവിടെ കൂടുതൽ സഫലതയ്ക്കും ആശങ്കയില്ലാത്ത നിർവഹണത്തിനുമായി ഒരു ഭവ്യയുക്തി ഇവ്വിധം നല്കുകയാണ്: "കർമം ചെയ്യുമ്പോൾ ഫലത്തിലല്ല, ഫലം നല്കുന്നവനിൽ ചിന്തയെ/ആസക്തിയെ തീർത്തും ചേർക്കുക" എന്ന്. "ഫലാസക്തി ഈശ്വരാസക്തിയാവുമ്പോൾ കർമം സഫലമാകുംവരെ നാം ആശങ്കാരഹിതരും പവിത്രരുമായിരിയ്ക്കുന്നു. കർമത്തിൽ ജ്ഞാനികൾ കാണുന്ന ദോഷങ്ങളൊന്നും നമ്മിലേശാതിരിയ്ക്കുന്നു. നാം മോക്ഷാഭിമുഖമായിത്തന്നെ കർമകാണ്ഡം പൂർത്തിയാക്കുന്നു" എന്നും.

വേദത്തിന്റെ കർമകാണ്ഡമാണു നല്ല കർമങ്ങൾ(യജ്ഞങ്ങൾ) ഏതൊക്കെ എന്നു പറയുന്നത്. ഈശോപനിഷത്തിലെ രണ്ടാം മന്ത്രം നിഷ്ക്കർഷിക്കുന്ന ആ കർമകാണ്ഡത്തിന്റെ സാരവിസ്താരമാണു ഗീതയുടെ ആദ്യാധ്യായങ്ങൾ. ശ്രീശങ്കരൻ വേദത്തിന്റെ സാരമായാണു ഗീതയെ കണ്ടിട്ടുള്ളത്[1]. കർമം ചെയ്യുന്നതു ഫലമാഗ്രഹിയ്ക്കുന്ന ആത്മാവാണ്. ചേതനാത്മാവിന്റെ ഇച്ഛയും പ്രയത്നവുമാണ് ഏതൊരു കർമത്തിനും മൂലകാരണം. പ്രകൃതിയുടെ ഭാഗമായ മനസ്സും ഇന്ദ്രിയങ്ങളും ശരീരങ്ങളുമെല്ലാം അതിന് സഹായം ചെയ്യുന്നു. ഈശ്വരൻ അത് ആത്യന്തികമായി ഫലപ്പെടുത്തുന്നു. വൈദികജീവിതത്തിലെ ഈ പ്രാഥമികപാഠങ്ങളാണ് അർജുനവിഷാദത്തിനു പരിഹാരമായി വീണ്ടും[2] ഉപദേശിക്കപ്പെട്ടത്.

**ഗീതാമാഹാത്മ്യം**

'ഗീതാ സുഗീതാ കർത്തവ്യാ
കിമന്യൈഃ ശാസ്ത്രവിസ്തരൈഃ
യാ സ്വയം പദ്മനാഭസ്യ
മുഖപദ്മാദ് വിനിസൃതാ'

ഗീതയുടെ മാഹാത്മ്യം വിളംബരം ചെയ്യുന്ന ഈ പ്രസിദ്ധമായ ശ്ലോകം മഹാഭാരതത്തിലെ ഭീഷ്മപർവം, പദ്മപുരാണം തുടങ്ങിയ ഇടങ്ങളിൽ കാണാം.

പദച്ഛേദം

'ഗീതാ സുഗീതാ കർത്തവ്യാ
കിം അന്യൈഃ ശാസ്ത്രവിസ്തരൈഃ
യാ സ്വയം പദ്മനാഭസ്യ
മുഖപദ്മാദ് വിനിസൃതാ'

അന്വയം:-

'യാ സ്വയം പദ്മനാഭസ്യ മുഖപദ്മാദ് വിനിസൃതാ,(സാ) ഗീതാ സുഗീതാ കർതവ്യാ; അന്യൈഃ ശാസ്ത്രവിസ്തരൈഃ[3] കിം?'

അന്വയാർഥം:-

സാക്ഷാത് പദ്മനാഭന്റെ മുഖപദ്മത്തിൽനിന്നും വിനിസൃതയായ ഗീതയെ നന്നായി പാടിപ്പഠിയ്ക്കുക. സുഗീതയായ ഗീതയേക്കാൾ വേഗത്തിൽ ശാസ്ത്രത്തിലേയ്ക്കു നമ്മെ കടത്തിവിടുന്ന വേറെന്തുള്ളൂ?

**പദ്മനാഭഃ**

അർഥസൂചി

പദ്മനാഭഃ = ശ്രീകൃഷ്ണൻ

"പദ്മനാഭോ മധുരിപുർവാസുദേവസ്ത്രിവിക്രമഃ, ദേവകീനന്ദനഃ ശൗരിഃ ശ്രീപതിഃ പുരുഷോത്തമഃ"(അമരകോശം-1.1.22). ഇങ്ങനെ ശ്രീകൃഷ്ണന്റെ 46 പ്രസിദ്ധനാമങ്ങളിൽ 24-ആമത്തേതാണു പദ്മനാഭൻ എന്നത്. അല്പം വ്യാകരണം ചിന്തിക്കാം. പദ്മം(പദ്യതേ പ്രാപ്നോതീതി പദ്+മന് പ്രത്യയം) എത്തിപ്പിടിയ്ക്കാൻ കൗതുകമുളവാക്കുന്നതു പദ്മം. താമര, നിധി, ശംഖ് ഈ മൂന്നു വസ്തുക്കളെയാണ് ഈ പദം സാധാരണയായി ഗ്രഹിയ്ക്കുക. എന്നാൽ പദ്മനിധി തുടങ്ങിയ ശബ്ദങ്ങൾ സൂചിപ്പിയ്ക്കുന്നതുപോലെ വിടർന്ന താമരപോലെ പൂർണവും നിധിപോലെ ഗൂഢവും ശംഖുപോലെ നമ്മെ വിളിച്ചുണർത്തുന്നതുമായ, ഓരോ ഇതളും ഋഷികളെക്കൊണ്ടു നിറഞ്ഞ, ഗുരുപരമ്പരയാണ്, ഈശ്വരനിൽ ആരംഭിയ്ക്കുന്ന ജ്ഞാനപരമ്പരയാണു പദ്മം. അതിലിരുന്നാണ് എല്ലാ വശവും നോട്ടമെത്തുന്ന നാലു മുഖങ്ങളിലൂടെ നാലു വേദത്തെ സൂചിപ്പിയ്ക്കുന്ന ബ്രഹ്മാവും, ബ്രഹ്മാവിന്റെ വാണിയായ സരസ്വതിയും ഒക്കെ പദ്മാസനരും പദ്മജരും ഒക്കെയായി നമ്മുടെ മുമ്പിലെത്തുന്നത്. പദ്മനാഭനുമങ്ങനെയെന്നു കാണുക.

വീണ്ടും അല്പം വ്യാകരണം. 'പദ്മം നാഭൗ യസ്യ സഃ പദ്മനാഭഃ' എന്നും 'പദ്മസ്യ നാഭൗ സ്ഥിതഃ' എന്നും 'പദ്മസ്യ നാഭിഃ' എന്നും പദാർഥം വരാം. സമാസത്തിൽ നാഭിശബ്ദം നാഭമാകും. പദ്മം നാഭിയിലുള്ളവൻ പദ്മനാഭൻ അഥവാ പദ്മത്തിന്റെ നാഭിയിൽ സ്ഥിതി ചെയ്യുന്നവൻ പദ്മനാഭൻ അഥവാ പദ്മത്തിന്റെ നാഭിയായവൻ എന്നൊക്കെ അർഥം. ഗുണവാന്മാരിൽ അവരുടെ നാമങ്ങളുടെ അർഥങ്ങൾ എല്ലാം തികഞ്ഞു കാണാം. അപ്പോൾ ഈ പദം ദേവകീനന്ദനനായ ശ്രീകൃഷ്ണന്റെ പര്യായമാകുമ്പോൾ എന്താകും അർഥം?

1. ശാരീരികമായി പദ്മം(താമര, ശംഖ്) നാഭിയിൽ ഉള്ളവൻ, തികഞ്ഞ മഹാപുരുഷലക്ഷണത്തോടെ ജനിച്ചവൻ.

2. വാചികമായി പ്രണവത്തെ, ഈശ്വരീയജ്ഞാനത്തെ ഉണർത്തുന്ന ശംഖധ്വനി കേന്ദ്രത്തിലുള്ള വാക്ശക്തിയുടെ ഉടമ. നല്ല ശംഖ് പ്രണവത്തെ, ഓങ്കാരത്തെയാണു പുറപ്പെടുവിയ്ക്കുന്നത് എന്നോർക്കുക. ശ്രീകൃഷ്ണന്റെ ശംഖു പാഞ്ചജന്യമാണ്. പഞ്ചജനങ്ങൾക്കും (നാലു വർണത്തിനുള്ളിലും പുറത്തുമുള്ള എല്ലാ മനുഷ്യർക്കും) ക്ഷേമകരമായി ഈശ്വരീയജ്ഞാനത്തെ ഉണർത്തുന്നവനായിരുന്നു ശ്രീകൃഷ്ണൻ. അതുകൊണ്ട് അദ്ദേഹം പദ്മനാഭനാണ്.

3. മാനസികമായി പദ്മം, ഗുരുപരമ്പരയുടെ ജ്ഞാനനിധി, നാഭിയിൽ(ചക്രമധ്യത്തിൽ ആരക്കാലു പോലെ) ഉള്ളിലുണ്ടായിരുന്നവൻ. അത്ര തികഞ്ഞ വിശിഷ്ടപ്രാരബ്ധത്തോടെ ജനിച്ച ഭാഗ്യശാലിയായതിനാൽ ശ്രീകൃഷ്ണൻ പദ്മനാഭനായി.

4. ആധ്യാത്മികമായി അദ്ദേഹം പദ്മത്തിന്റെ നാഭിയാണ്. പദ്മം ഇവിടെ ഈശ്വരീയജ്ഞാനത്തിന്റെ ഗുരുപരമ്പരതന്നെ. നാഭിശബ്ദം ഇവിടെ കൂടുതൽ ചിന്തനീയമാണ്. 'നാഭിർമുഖ്യനൃപേ ചക്രമധ്യക്ഷത്രിയയോഃ പുമാൻ ദ്വയോഃ പ്രാണിപ്രതീകേ' എന്നു മേദിനീകോശം. ക്ഷത്രിയകുലത്തിൽ ക്ഷാത്രഗുണങ്ങളോടെ പിറന്നിട്ടു ഗുരുപരമ്പരയിൽ മുഖ്യനായിത്തീർന്നവൻ പദ്മനാഭൻ. ഗുരുപരമ്പരയുടെ കേന്ദ്രബിന്ദുവിൽ, ദ്വാപര-കലികാലങ്ങളുടെ സന്ധിയിൽ, ജീവിച്ചു വരുംതലമുറകൾക്കെല്ലാം പ്രതീകമായി(the central role model or icon) മാറിയവൻ പദ്മനാഭൻ. ശ്രീകൃഷ്ണനെ ക്രിസ്തുവാക്കി യേശുവിൽ ഐക്യപ്പെടുത്തുമ്പോൾ ഈ പദ്മനാഭസങ്കല്പമാണ് മുമ്പിൽ നിന്നത് എന്നു

ലൂയി ജാക്കോള്യയുടെ[4] ഗ്രന്ഥത്തിൽനിന്നറിയാം. പക്ഷേ ദേവകീനന്ദനായ ശ്രീകൃഷ്ണനിൽ പതിഞ്ഞുപോയ പദ്മനാഭനാമത്തിന്റെ മുമ്പു പറഞ്ഞത്രയും അർഥവൈവിധ്യം മേരീപുത്രനായ യേശുവിൽ ചേർന്നു കാണുന്നില്ല. ഇതേ നിലയിൽതന്നെയാണു ബുദ്ധനും മറ്റും പദ്മനാഭനാകാത്തത്.

ഇങ്ങനെയെല്ലാം അദ്ഭുതത്തികവും, ജ്ഞാനപ്രകർഷവും, ഗുരുത്വഗൗരവവും, ഈശ്വരീയമഹിമാവും അവതാരമെടുത്ത സാക്ഷാത് പദ്മനാഭന്റെ മുഖപദ്മത്തിൽനിന്നും പുറപ്പെട്ടതാണു ഗീത. അതിനെ സുഗീതയാക്കണം നാം. നന്നായി പാടിപ്പഠിയ്ക്കണം. ശാസ്ത്രത്തിനു ധാരാളം സംഗ്രഹങ്ങളും വിസ്താരങ്ങളും ഒക്കെ കാലാകാലങ്ങളിൽ വന്നിട്ടുണ്ട്. ശാസ്ത്രമെന്നാൽ[5] വേദം അഥവാ വേദവിധി. ശാസ്ത്രത്തിന് ഇനി മറ്റൊരു തിരികൊളുത്താനില്ല. ശാസ്ത്രം അല്ലെങ്കിൽ വേദം കർമകാണ്ഡം, ഉപാസനാകാണ്ഡം, ജ്ഞാനകാണ്ഡം എന്നിങ്ങനെ മൂന്നായി തിരിയും. ആ മൂന്നു വിഭാഗങ്ങളും ഏതാണ്ടു ആറാറ് അധ്യായങ്ങളിലായി ആവശ്യാനുസാരം സംഗ്രഹിച്ചും വിസ്തരിച്ചും വിവരിയ്ക്കുകയാണു ഗീതയെന്ന സാക്ഷാത്പദ്മനാഭവാണി. വേദത്തിലേയ്ക്കു സമഗ്രമായി ഒന്നെത്തിനോക്കാൻ ഇനി മറ്റെന്ത് ഉപായം തേടണം നമ്മൾ?

### മുഖ്യോപദേശം: പാഞ്ചജന്യം

'പഞ്ചജനം' എന്നാൽ സർവമനുഷ്യജാതി[6]. 'പാഞ്ചജന്യം' എന്നാൽ സർവമനുഷ്യജാതിയ്ക്കും ഒരുപോലെ ഉതകുന്നത്. നാലു വർണത്തിൽപെട്ടവരും, അവർക്കിടയിൽ കലർപ്പുണ്ടായി വന്നവരുമാണ് മനുഷ്യകുലം. ഈ ചരിത്രസത്യത്തെയാണു പഞ്ചജനശബ്ദം ഉണർത്തുന്നത്. വർണസങ്കരത്തെയാണ് അഞ്ചെന്ന സംഖ്യ സൂചിപ്പിയ്ക്കുന്നത്. പഞ്ചമവേദം പോലെ-നാലു വേദവും അഞ്ചാമതു സകലവേദസാരമായ മഹാഭാരതവും ചേർന്നത് എന്നർഥം. ഇനി അങ്ങനെ അർഥമെടുക്കുന്നതിനു പ്രമാണം ശ്രീശങ്കരനിൽനിന്നുതന്നെ ആകാം. ബ്രഹ്മസൂത്രം പ്രഥമാധ്യായം നാലാം പാദം 12-ാം സൂത്രം, സംഖ്യോപസംഗ്രഹാധികരണത്തിലെ രണ്ടാം സൂത്രം-'പ്രാണാദയോ വാക്യശേഷാത്' എന്നതിന്റെ ശാങ്കരഭാഷ്യത്തിൽ: "കേ പുനസ്തേ പഞ്ചജനാ നാമേതി, തദുച്യതേ" എന്ന് ഉപക്രമിച്ച്, "തഥായമപി പഞ്ചജനശബ്ദഃ സമാസാദ് വ്യാഖ്യാനാദ് അവഗതസംജ്ഞാഭാവഃ സംജ്ഞാകാംക്ഷീ വാക്യശേഷസമഭിവ്യാഹൃതേഷു പ്രാണാദിഷു വർതിഷ്യതേ. കൈശ്ചിത്തു ദേവാഃ പിതരോ ഗന്ധർവാ അസുരാ രക്ഷാംസി ച പഞ്ച പഞ്ചജനാ വ്യാഖ്യാതാഃ. അന്യൈശ്ച ചത്വാരോ വർണാ നിഷാദപഞ്ചമാഃ പരിഗൃഹീതാഃ. ക്വചിച്ച 'യത് പാഞ്ചജന്യയാ വിശാ'(ഋക്. 8.51.7) ഇതി പ്രജാപരഃ പ്രയോഗഃ പഞ്ചജനശബ്ദസ്യ ദൃശ്യതേ. തത് പരിഗ്രഹേ അപി ന കശ്ചിദ് വിരോധഃ" എന്നു തീർപ്പാക്കുന്നു. അതായതു, പഞ്ചജനശബ്ദത്തിനു വർണത്തിൽ പെടുന്നവരും, വർണത്തിൽ പെടാത്തവരും ആയ സകലപ്രജകളും എന്നും പാഞ്ചജന്യത്തിന് അപ്രകാരം സകലപ്രജകൾക്കും യോജിച്ചത് എന്നും ആണു പരമ്പരാനിഷ്ഠമായ വൈദികാർഥം എന്ന്. ഇതുറപ്പാകാൻ ഉദ്ധരിച്ച ഋഗ്വേദഭാഗവും ശങ്കരഭാഷ്യവും ധാരാളം മതിയല്ലോ? അപ്പോൾ, സകലമനുഷ്യരെയും ഉൾക്കൊള്ളുംവിധം വേദോപദേശത്തെ പകർത്തുന്നതാണു ശ്രീകൃഷ്ണന്റെ പാഞ്ചജന്യഗീത എന്നു സാരം.

### വർണവ്യവസ്ഥ

വർണത്തെപ്പറ്റിയും ഇവിടെ അല്പം പറയേണ്ടതുണ്ട്. വർണം വേദമനുസരിച്ചുള്ള ഒരു ശാസ്ത്രീയ ബിരുദദാനവ്യവസ്ഥയാണ്. 'ത്രയി' എന്ന വേദഭാഗം അഭ്യസിച്ചു ധർമാധർമങ്ങളുടെ വിവേകം സിദ്ധിച്ചയാളെ ഭരണാധികാരികൾ ഉൾപ്പെടുന്ന വിദ്വാന്മാരുടെ സമൂഹം 'ബ്രാഹ്മണൻ' എന്ന ഉപാധി നല്കി സ്വീകരിയ്ക്കുമ്പോൾ അതു വർണമായി. അപ്പോൾ ബിരുദദാനമല്ല, ബിരുദാംഗീകാരമാണു വർണം. ഇങ്ങനെതന്നെ 'ദണ്ഡനീതി' എന്ന വേദഭാഗം അഭ്യസിച്ച് അർഥാനർഥങ്ങളുടെ വിവേകം നേടിയയാൾ 'ക്ഷത്രിയ'വർണത്തിലാകുന്നു. 'വാർത്ത'യെന്ന കൃഷി-വാണിജ്യശാസ്ത്രം അഭ്യസിച്ചവൻ 'വൈശ്യൻ'. ഇതിലേതെങ്കിലും പഠിച്ചു തോറ്റയാൾ 'ശൂദ്രൻ'. അയാൾ ഇവരിലാരെയെങ്കിലും സേവിച്ചു കൂലി വാങ്ങി ജീവിയ്ക്കും. 'ഗുണകർമവിഭാഗശഃ' എന്ന ഗീതാഭാഗം ഇതു പറഞ്ഞുതരുന്നു.

ശ്രീകൃഷ്ണന്റെ ഈ പാഞ്ചജന്യസന്ദേശം സമൂഹപരിഷ്ക്കരണവും നവോത്ഥാനവും

രാഷ്ട്രപുനർനിർമാണവും ചെയ്യുവാൻ കർമരംഗത്തെത്തുന്ന എല്ലാപേർക്കും നയരേഖയാണ്. വർണവ്യവസ്ഥയെപ്പറ്റിയും, ചാതുർവർണ്യത്തെപ്പറ്റിയും സവർണത-അവർണതകളെപ്പറ്റിയും ആവശ്യത്തിലേറെ ചർച്ചയും അതിലേറെ വിവാദവും വൃഥാപവാദവും തിങ്ങിപ്പൊങ്ങി ഒട്ടുമേ തീരമണയാത്ത തിരകൾപോലെയും ശിഖരമണയാതെ ചൂളംവിളിച്ചു കളിയാക്കിപ്പോകുന്ന മലങ്കാറ്റുപോലെയും കേരളത്തെ ഇപ്പോഴും ആവേശിച്ചു നില്ക്കയാണ്. പലതും പറയാനുണ്ട്. ശ്രീനാരായണഗുരുദേവനെ ഉദ്ധരിക്കാമിപ്പോൾ: "വർണം വിദ്യയെ സൂചിപ്പിയ്ക്കുന്നു. വർണം, വിദ്യ ഉള്ളവൻ സവർണൻ, വർണം, വിദ്യ ഇല്ലാത്തവൻ അവർണൻ. മനുഷ്യർ അവർണരാകാതെ സവർണരാകണം. അതിന് എല്ലാ സവർണരും ഉത്സാഹിച്ച് അവർണരെക്കൂടി സവർണരാക്കുക, എന്നതേ നല്ലൂ." വർണത്തിൽ(വിദ്യാഭ്യാസവ്യവസ്ഥയിൽ പെടാതെ) അഞ്ചാമതായി മാറി നില്ക്കുന്നവരെക്കൂടി സവർണരാക്കുന്നതാണു വിദ്യാഭ്യാസത്തിലെ ആർഷനയം. 'സവർണരെ അവർണരാക്കുകയല്ല. അവർണരെ സവർണരാക്കുകയാണു വേണ്ടത്'. ഇതാണു കലിയുഗ വൈഖരിയായ ശ്രീകൃഷ്ണപാഞ്ചജന്യം, ഗീതയുടെ മുഖ്യോപദേശം ●

**സൂചിക:-**

1. തദിദം ഗീതാശാസ്ത്രം സമസ്തവേദാർഥസാരസങ്ഗ്രഹഭൂതം ദുർവിജ്ഞേയാർഥം (ശാങ്കരഗീതാഭാഷ്യം, ഭൂമിക)
2. ഗീത 4.1-3
3. ശാസ്ത്രവിസ്തരൈഃ എന്നിടത്തു ശാസ്ത്രസംഗ്രഹൈഃ എന്നും പാഠമുണ്ട്.
4. Louis Jacolliot(ഫ്രഞ്ചു നിയമജ്ഞൻ) La Bible dans l'Inde, Vie de Iezeus Christna (1869).
5. ശാസ്തി ശിക്ഷതേ ധർമാദികമിതി, ശിഷ്യതേ അനേന-ശാസ്+ഷ്ട്രൻ.
6. പഞ്ചജനാ മമ ഹോത്രം ജുഷധ്വം(ഋക്-10.53.4)

**സന്ദർഭഗ്രന്ഥസൂചി:-**

7. അമരകോശം പാരമേശ്വരീ വ്യാഖ്യാനം
8. ഈശാവാസ്യോപനിഷദ്, ശങ്കരഭാഷ്യം, ഗീതാ പ്രസ്സ്, 2005
9. ഋഗ്വേദസംഹിത, വൈദിക് പുസ്തകാലയം, അജ്മേർ, 1997
10. ഗീതാ ഗൂഢാർത്ഥദീപിക, ശ്രീ മധുസൂദന സരസ്വതി, ചൗഖംബാ, ഡൽഹി, 2005
11. ധാതുപാഠം, വൈദിക പുസ്തകാലയം, അജ്മേർ, 2015
12. ശ്രീമദ് ഭഗവദ്ഗീത, ശങ്കരഭാഷ്യസമേതം, മോത്തിലാൽ ബനാറസീദാസ്, 2004
13. ശ്രീമദ് ശങ്കരാചാര്യ വിരചിതം, ബ്രഹ്മസൂത്ര ശാങ്കരഭാഷ്യം, കാശീ സംസ്കൃത ഗ്രന്ഥമാല, 1986
14. ശതപഥബ്രാഹ്മണം, പണ്ഡിത ഗംഗാപ്രസാദ് ഉപാദ്ധ്യായ, ന്യൂഡൽഹി - 1967
15. ഡോ. ആനന്ദരാജ് ജി, "ഗീതാധ്വനീനാഃ കാർപണ്യാദ് ബ്രാഹ്മണ്യംപ്രതി", അദ്വൈതരത്നമാലാ, കേന്ദ്രീയ സംസ്കൃത വിശ്വവിദ്യാലയം, ഗുരുവായൂർ ക്യാമ്പസ്, 2023
16. Louis Jacolliot, La Bible dans l'Inde, Vie de Iezeus Christna(1869)
17. The Nighantu and the Nirukta of Sri Yaskacarya, Lakshman Sarup, Motilal Banarsidass Publishing House, 2015
18. വീരവാണി, ആഗമാനന്ദസ്വാമികൾ, ശ്രീരാമകൃഷ്ണമഠം, തൃശ്ശൂർ

ശ്രീരാമകൃഷ്ണ-വിവേകാനന്ദാശയങ്ങളിൽ പ്രചോദിതനായ ലേഖകൻ പന്തളം എൻഎസ്എസ് കോളേജിലെ സംസ്കൃത വിഭാഗത്തിൽ അസിസ്റ്റന്റ് പ്രൊഫസറാണ്. പ്രഭാഷകനും ഗ്രന്ഥകാരനും കൂടിയാണ്. 9400600007